

# വെള്ളത്തിനു പോയ മൂഷികൻ



# വെള്ളത്തിന്നു പോയ മൂഷികൻ

## ലിത്വാനിയൻ നാടോടിപ്പാട്ടുകൾ

ചിത്രങ്ങൾ:
ടി. ബൽച്ചുനേനെ



പ്രോഗ്രസ്സ്
പബ്ലിഷേഴ്സ്
മോസ്കോ



## മാവു കുഴച്ചു

മാവു കുഴച്ചു, വെള്ളത്തിന്നായ്
മൂഷികനവനെ ദൂരെയയച്ചു.
വെള്ളമെടുക്കാൻ മൂഷികവീരൻ
പാലത്തിന്മേൽക്കൂടി നടന്നു.
പെട്ടെന്നവനൊരു കൂറ്റൻ ചെന്നാ-
യോടി വരുന്നതു കണ്ടു വിരണ്ടു.
ഓടിയൊളിച്ചു, വഴി തെറ്റിപ്പോ-
യയ്യോയെന്നു കരഞ്ഞു വിളിച്ചു.
അരികിൽ നല്ലൊരു കിണർ കണ്ടപ്പോൾ
മൂഷികവീരൻ സന്തോഷിച്ചു.



## മുയലേ, ചെവിയാ, നോക്കിക്കോ!

മുയലേ, ചെവിയാ, നോക്കിക്കോ!
പുറകേ വന്നാൽ—നോക്കിക്കോ!
തോട്ടത്തിലെയാമുട്ടക്കൂസുകളും
അപ്പടി തിന്നാൽ—നോക്കിക്കോ!
പിടികൂടും ഞാൻ നിന്നെത്തീർച്ച,
ചെവി പൊന്നാക്കും—നോക്കിക്കോ!
അടിയുടെ രുചി നീയറിയും നന്നായ്,
മുയലേ, ചെവിയാ, നോക്കിക്കോ!





## മ്മ, മ്മ, കൊമ്പൻ ഞാൻ

മ്മ, മ്മ, കൊമ്പൻ ഞാൻ,
മ്മ, മ്മ, വമ്പൻ ഞാൻ,
മ്മ, മ്മ, എൻ ചെവി കണ്ടോ?
മ്മ, മ്മ, ഉഗ്രൻ ഞാൻ,
മ്മ, മ്മ, ഓടിക്കോളിൻ,
മ്മ, മ്മ, കുത്തും ഞാൻ.





## കാട്ടുകോഴി പാടിയാടി

കാട്ടുകോഴി പാടിയാടി,
കാററുകൊള്ളാൻ പുറപ്പെട്ടു.
കയ്യിലുണ്ട് മൂർച്ചയുള്ള
കൊച്ചുകോടാലി.

കുന്നിലവൻ വീടു വച്ചു,
ചന്തമുള്ള വീടു വച്ചു.
കൂട്ടുകാരി പൂവു ചൂടി
വിരുന്നിനെത്തി.



